പുസ്തകം ൧ ലക്കം ൮

൧൦൭൪ ൧൮൯൯ മേടം ൩൦ ൹

# മലങ്കര

# ഇടവകപത്രിക

മാസംതോറും പ്രസിദ്ധപ്പെടുത്തുന്നത്.



നമ്മുടെ കർത്താവായ യേശുക്രിസ്തുവിന്റെ തിരു

സഭയ്ക്കുള്ളതെ പുകഴ്ച ചെല്ലാൻ സംഗതി വരട്ടെ.

സംഗതിവിവരം.

# മലങ്കര

# ഇടവകപത്രിക



## മംഗളം

ശാപപ്പെട്ടും വലഞ്ഞും പലഗദമതിനാലന്തരംഗങ്ങൾ വെന്തും
താപപ്പെട്ടുള്ള ഭൂവാസികളെയഖിലവും തൽക്ഷണം രക്ഷചെയ്യാൻ
പാപപ്പെട്ടൊരുനാരീമണിയുടെജഠരേ ജാതനായ് ഭൂതലത്തിൽ
കോപപ്പെട്ടൊരതിക്രൂരരുടെയടികളും കൊണ്ടക്രിസ്തോ നമസ്തേ.

വീ- കെ- കുരുവിള.



## മാ- രാ- രാ- ദിവാൻജിസ്വാമി അവർകൾ-

ഈ മാസം ൨൭ നു- തിങ്കളാഴ്ച രാവിലെ ൯. മണിക്കു ദിവാൻജിസ്വാമി അവർകളും കോട്ടയം പെഷ്ക്കാരസ്വാമി അവർകളും മരാമത്തശിർസ്തദാർവൈകുണ്ഠയ്യൻ അവർകളും മറ്റുംകൂടി സുറിയാനി സിമ്മനാരി സന്ദർശിപ്പാനായി സ്ഥലത്തുഎത്തിയ സമയം മലങ്കര ഇടവകയുടെ നി- വ- ദി- ശ്രീ- മാർദീവന്നാസ്യോസു മെത്രാപ്പോലീത്താ അവർകളും കണ്ടനാടഇടവകയുടെനി-വ- ദി- ശ്രീ മാർഈവാന്യോസുമെത്രാപ്പോലീത്താ അവർകളും കൂടി ഉപചാരം ചെയ്തു ആദ്യം മാർതോമ്മാസു അച്ചുകൂട്ടം പരിശോധിച്ചു കമ്മട്ടിമാളികയിൽ കയറിഇരുന്നു ഇതിന്റെ ശേഷം വിശുദ്ധപാത്രിയർക്കീസുബാവാ അവർകളുടെയും മലങ്കരയുടെ മാർദീവന്നാസ്യോസ മെത്രാപ്പോലിത്തായുടെയും കോട്ടയം അങ്കമാലി ഇടവകകളുടെ മാർഅത്തനാസ്യോസു മെത്രാപ്പോലിത്തായുടെയും എണ്ണച്ഛായപടങ്ങൾ നോക്കുകയും നവീകരണത്തലവനായ തോമ്മാസ അത്താനാസ്യോസു കോട്ടിൽ വച്ചൊഴിഞ്ഞ സ്ഥാനചിഹ്നങ്ങളായ വടി, മുടി, സ്ലീബാ മുതലായതും ചേരമാൻപെരുമാൾ മഹാരാജാവു അവർകൾ സുറിയാനിക്കാർക്ക കല്പിച്ചു കൊടുത്തിട്ടുള്ള സ്ഥാനമാനങ്ങൾ അടങ്ങിയിരിക്കുന്ന ചെമ്പുപട്ടയങ്ങളും വരുത്തികാണുകയും സുറിയാനി ഗീതം കേൾക്കണമെന്നു ദിവാൻജിസ്വാമി ആവശ്യപ്പെട്ടതിൻ നാലഞ്ചു ശെമ്മാശന്മാർ കൂടി ഒരുപാട്ടുപാടിയതു കേട്ടു സന്തോഷിക്കയും മാർതോമ്മാശ്ലീഹാ മലയാളത്തു വന്നമാർഗ്ഗം അറിയിച്ചു എന്നുള്ളതിലേക്കു ചരിത്രം ഉണ്ടോഎന്നു ചോദിച്ചതിനു സുറിയാനി പള്ളികേസിൽ ഫയലാക്കിയതും ചരിത്രങ്ങളിൽ വച്ചവിശ്വാസയോഗ്യമെന്നു റൊയൽ കോടതിസമ്മതിച്ചിട്ടുള്ളതും ആയ പുകടിയിൽ യോസേപ്പുഇട്ടൂപ്പറയിട്ടർ ചമച്ചഒരു ചരിത്ര പുസ്തകം ഉണ്ടെന്നു പേഷ്ക്കാർസ്വാമി പറകയും ആയതിന്റെ ഒരുപ്രതിവേണമെന്നു ദിവാൻജിസ്വാമി അവർകൾ ആവശ്യപ്പെട്ട പ്രകാരം ആ ചരിത്ര

ഗ്രന്ധകൎത്താവിന്റെ പുത്രൻ യോസേപ്പുഇട്ടൂപ്പ ഒരുപുസ്തകം സ്വാമി അവൎകൾക്കുകൊടുക്കുകയും സിമ്മനാരിയിൽ അരമണിക്കൂറിനു മെൽ താമസിച്ചതിന്റെശേഷം ദിവാൻജിസ്വാമി അവൎകൾ യാത്രപറഞ്ഞു തിരിച്ചുപോകയും ചെയ്തു.

വൈകുന്നേരം നാലരമണിക്കു ദിവാൻജിസ്വാമി അവൎകൾ കൊട്ടയം വായനശാല സന്ദൎശിച്ചസമയം മാർദീവന്നാസ്യോസ മെത്രാപ്പോലിത്താ അവൎകളും എരണാകുളം ജില്ലാജഡ്ജി പുന്നൻ അവൎകളും സെക്രട്ടരി വാട്ടസസാഹ്യ അവൎകളും കൊട്ടയം മുൻസിപ്പു അവൎകളും ൨-ാംക്ലാസ്സു മജിസ്ത്രേട്ടു അവൎകളും മററും ഹാജരുണ്ടായിരുന്നു. വായനശാലയുടെ സ്ഥാപനത്തെയും തൽകാല സ്ഥിതിയെയും കുറിച്ചു പെഷ്കാർസ്വാമി അവൎകൾ ദിവാൻജിസ്വാമി അവൎകളെ ഗ്രഹിപ്പിച്ചതിനു ദിവാൻജിസ്വാമി അവൎകൾ ചുരുക്കത്തിൽ മറുപടി പറഞ്ഞുപിരിഞ്ഞു.

ഇവിടെനിന്നും ദിവാൻജിസ്വാമിയും മററും പുറപ്പെട്ടു ൬മണിക്കു മാർദീവന്നാസ്യോസ്സസിമ്മനാരിയിൽ എത്തി മാർദീവന്നാസ്യോസ്സു മെത്രാപ്പോലിത്താ അവൎകൾ ദിവാൻജിസ്വാമിഅവൎകളെ ക്ലാസ്സുകൾ എല്ലാം കൊണ്ടുനടന്നു കാണിച്ചതിന്റെ ശെഷം സ്കൂളിലെ രജിസ്ത്രു പുസ്തകങ്ങളും മററും പരിശോധിക്കയും ൭ാം ക്ലാസ്സുകാരൊടു ചിലചോദ്യങ്ങൾ ചോദിക്കയുംചെയ്തു സ്കൂൾകെട്ടിടത്തിന്റെ വലിപ്പത്തെയും സ്കൂൾആരംഭിച്ചു ൰ം വൎഷങ്ങിയകാലത്തിനിടക്കു ഇത്രവളരെ കുട്ടികൾ ചേൎന്നതിനെയും സുറിയാനിസമുദായം വകയായിഇങ്ങിനെഒരു ഹൈസ്കൂൾ ആരംഭിച്ചതിൽ മെത്രാപ്പൊലിത്താ അവൎകളെ സ്വാമിപ്രത്യെകം അഭിനന്ദിക്കെണ്ടിയിരിക്കുന്നതിനെയും സംബന്ധിച്ചു കുറഞ്ഞൊന്നു സംസാരിച്ചും വച്ചു അവിടെനിന്നു പുറപ്പെട്ടു മനൊരമ ആപ്പീസിൽ പൊയികണ്ടു തിരിച്ചുവന്നസമയം കുട്ടികൾ എല്ലാവരും രണ്ടുനിരയായിനിന്നു സ്വാമിക്കു ചീയർപറകയും സ്വാമിഅവൎകൾ മെത്രാപ്പൊലിത്താനാക്കു കൈകൊടുത്തു യാത്രപറഞ്ഞുപിരികയും ചെയ്തു.

നമ്പ്ര- ൲൨൲-

☞ പ്രത്യേക പരസ്യം

മലങ്കര യാക്കോബായ സുറിയാനി ക്രിസ്ത്യാനി അസൊസിയെഷ്യൻ കമ്മട്ടി പ്രസിഡെണ്ടായ മാർ ദീവന്നാസ്യോസ്സു മെത്രാപ്പോലീത്താ യിൽ നിന്നും.

ടി. കമ്മട്ടിയുടെ നിശ്ചയം അനുസരിച്ചു ൲൭൰ മീനം മുതൽ കമ്മട്ടി ഖജാൻജിയുടെപേരിൽ എഴുതിച്ചിട്ടുള്ള കടപ്പത്രപ്രകാരം ഈയാണ്ടു മീനം ൩൦ നു- വരെ നൂററുക്കു അരവീതമുള്ള പലിശ പിരിക്കുന്നതിനായി ടി. ഖജാൻജി ഒപ്പിട്ട അച്ചടിരസീതുകൾ കൊടുത്തയച്ചിരിക്കുന്നതിനാൽ കടപ്പത്രം എഴുതിട്ടുള്ളവർഎല്ലാവരും നാം അയച്ചിരിക്കുന്നആൾവശം സന്തോഷത്തൊടെ അവരവരുടെ പലിശ കൊടുത്തയക്കുമെന്നു നാം പൂൎണ്ണമായി വിശ്വസിക്കുന്നു. ൲൭൰൧ മേടം൩൦ നു- (ഒപ്പു)

കോട്ടയത്തു സിമ്മനാരിയിൽ നിന്നും.

## മലങ്കര ഇടവകയുടെ മാർ ദിവന്നാസ്യോസ മെത്രാപ്പോലിത്തായിൽ നിന്നു.

നമ്മുടെസുറിയാനി സത്യവിശ്വാസസഭയിലെ നമസ്കാരപുസ്തകങ്ങൾ പരിഷ്കരിച്ചു മലയാളഭാഷയിൽ സിമ്മനാരിവക മാർതോമ്മാസ് അച്ചുക്കൂട്ടത്തിൽ അച്ചടിപ്പിച്ചു സത്യവിശ്വാസികളുടെ ആവശ്യത്തിന്നായി പ്രസിദ്ധപ്പെടുത്തിയിരിക്കുന്നതിനാൽ ഇതിനുമുമ്പു അന്ന്യ അച്ചുക്കൂട്ടങ്ങളിൽ അച്ചടിച്ചിട്ടുള്ള പുസ്തകങ്ങളെ റദ്ദാക്കിയിരിക്കുന്നതായി ൧൦൬൭ാം നമ്പ്ര ൩ാം ലക്കംപത്രികയിൽ പ്രസിദ്ധപ്പെടുത്തിയിരിക്കുന്നതുപൊലെ സിമ്മനാരിയിൽനിന്നു പ്രസിദ്ധപ്പെടുത്തുന്ന നമസ്കാരപുസ്തകങ്ങൾ മാത്രമെ വാങ്ങിഉപകരിക്കാവു എന്നു നമ്മുടെ സത്യവിശ്വാസ സഭയിൽ ഉൾപ്പെട്ട എല്ലാവരെയും ഇതിനാൽ തിയ്യപ്പെടുത്തിയിരിക്കുന്നു.

എന്നു ൧൦൬൭ൻ മകരം ൨ന്നു-
കോട്ടയത്തു സിമ്മനാരിയിൽനിന്നും.

### നോട്ടീസ

മലങ്കരഇടവകപ്പത്രിക ൧ാം പുസ്തകം ൩ാംലക്കം ൧൦൬൭ാംനമ്പ്രിൽ എ- പെ- പെ- ബ- മലങ്കരഇടവകയുടെ മാർദീവന്നാസ്യോസുമെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ടു പ്രസിദ്ധപ്പെടുത്തിയിരുന്ന പരസ്യത്തിന്നു വിപരീതമായി ചിലപുസ്തക കച്ചവടക്കാരു നമസ്കാരപുസ്തകങ്ങൾ വിററുവരുന്നതായി അറിയുന്നു. എന്നാൽ ഇനി അങ്ങനെ അന്ന്യ അച്ചുക്കൂട്ടങ്ങളിൽ ന്യായരഹിതമായി അടിച്ചിട്ടുള്ള പുസ്തകങ്ങളെ ഏതുകച്ചവടക്കാരിൽവച്ചു കണ്ടുപിടിക്കുന്നുവൊ അവരുടെ പേരിൽ ക്രിമിനാലായി അന്ന്യായം കൊടുത്തു ശിക്ഷിപ്പിക്കുന്നതുകൂടാതെ നഷ്ടത്തിന്നു സിവിൽ വ്യവഹാരവും കൊടുക്കുന്നതാകുന്നു എന്നതിയ്യപ്പെടുത്തിയിരിക്കുന്നു.

എന്നു മാനേജർ-

കോട്ടയത്തു സിമ്മനാരിയിൽ മാർ തോമ്മാസ് അച്ചുക്കൂട്ടം വക എല്ലാ പുസ്തകങ്ങളും ബുക്കഡിപ്പൊആയി വില്ക്കുന്നതിനു താഴെപേരു വിവരംപറയുന്ന ആളുകൾവശം ഏല്പിച്ചിരിക്കുന്നതിനാൽ ആവശ്യപ്പെടുന്നവർ ആവക സ്ഥലങ്ങളിൽ അപേക്ഷിച്ചാൽ കിട്ടുന്നതാകുന്നു.

കുന്ദംകുളം - - - പനയ്ക്കൽ കുഞ്ഞൻമാത്തു ചുമ്മാര അവർകൾ-
മുളന്തുരുത്തി- - - മാർതോമ്മാസ് സ്ക്രൂൾ ഹേഡമാസ്ററർ ററി എം- ചാക്കൊ അവർകൾ
പാമ്പാക്കുട - - - ദി- ശ്രീ- മലങ്കരെ മല്പാൻ കോനാട്ടു മാത്തൻ കത്തനാർ അവർകൾ-
തിരുവല്ലാ - - ചാലക്കുഴിയിൽ ഗബ്രിയേൽ മക്കോഅവർകൾ

എന്നു മാനേജർ-

മലങ്കരഇടവകപ്പത്രിക ൧൮ാംലക്കം വരെ കഴിഞ്ഞിട്ടും പത്രവരി അടയ്ക്കാത്തവർ രസിതു കൊണ്ടുവരുന്ന ആൾവശമൊ തപാൽ മണി ഓഡരായൊ പത്രവരിഇനിഎങ്കിലും താമസത്തിനിടവരുത്താതെ അയച്ചു തരുവാറാകണം-

എന്നു പി. ജെ. ഇട്ടൂപ്പ മാനേജർ

# പകൎപ്പവകാശത്തിന്റെയും അതിനെ കൈമാററം ചെയ്യുന്നതിന്റെയും റജിസ്തരിന്റെ സാരാംശം.

| ഗ്രന്ഥകൎത്താവിന്റെ പേരു | നമ്പ്രും റജിസ്തർചെയ്യ തീയ്യതിയും | | | | പുസ്തകത്തിന്റെ പേരു | പകൎപ്പവകാശം കൊടുത്തതാൎക്കു എന്നു | എന്നു കൊടുത്തു എന്നു | | | റിമാൎക്കു | ദിവാന്റെ ഒപ്പു |
|---|---|---|---|---|---|---|---|---|---|---|---|
| | നമ്പ്ര | ആണ്ടു | മാസം | തീയ്യതി | | | ആണ്ടു | മാസം | തീയ്യതി | | |
| പീ. ലൂക്കോസ | ൯൮ | ൧൦൬൯ | മാൎച്ച് | ൧൮൯൩ മാൎച്ച് ൨൭ | ചൈദ്ര്യമാലിക | കോട്ടയ മാൎതൊമസ പ്രസവകയായി പി. ജെ. ജക്കൂപ്പിനു | ൧൮൯൩ | മാൎച്ച് | | | ദിവാൻജിക്കു പകരം ദിവാന്റെ സിക്രട്ടറി എഫ്. വാടസ്സ (ഒപ്പു) |
| എ. പെ. പെ. ബ. മാർ ദീവന്നാസ്യോസ | ൯൯ | ,, | | | നമസ്കാരക്രമം | ടി | | | | | |
| ടി | ൧൦൦ | ,, | | | നോമ്പിലെനമസ്കാരക്രമം | ടി | | | | | |

ശരിപകൎപ്പ

എഫ്. വാടസ്സ (ഒപ്പ)

ദീവാൻ സിക്രട്ടേരി

## യാക്കോബായി സുറിയാനി അസോസ്യേഷ്യൻ

മലങ്കര യാക്കോബായി സുറിയാനി അസോസിയേഷ്യൻ മാനേജിങ്ങ കമ്മട്ടിയുടെ ഒരുയോഗം ഈമാസം ൧൩-നു കൂട്ടുവാൻ നിശ്ചയിച്ചിരിന്ന പ്രകാരം കഴിഞ്ഞ പത്രികയിൽ പ്രസ്താവിച്ചിരുന്നതുപോലെ കൂട്ടുകയുണ്ടായി ൧൩-നു സമാജികന്മാർ എല്ലാവരും വന്നുചേർന്നു എങ്കിലും നി- വ- ദി- ശ്രീ- മാർഗ്രീഗോറിയോസ മെത്രാപ്പോലീത്താ അവർകളുടെ കൂടെ ഉണ്ടായിരുന്നതിൽ ഒരുവിദ്യാർത്ഥി വഴിമദ്ധ്യേ വിഷൂചിക രോഗത്താൽ മരിപ്പാൻ ഇടയായതിനാൽ ൧൩-നു-തന്നെ ശരിയായി കൂടി ആലോചന ആരംഭിക്കുവാൻ സൌകര്യം ഉണ്ടാകാഞ്ഞതിനാൽ പ്രസിഡെണ്ടിന്റെ ആജ്ഞാപ്രകാരം ൧൪-ാം-നു-ക്ക മാററി ൧൪-നു-മുതൽ ൧൬-നു-വരെ യോഗംകൂടിയിരുന്നു. താഴെപേർ പറയുന്ന സാമാജികന്മാർ ഹാജരുണ്ടായിരുന്നു.

പ്രെസിഡെണ്ട
മാർദീവന്നാസ്യോസ മെത്രാപ്പോലീത്താ അവർകൾ

മെമ്പ്രന്മാർ

| | |
|---|---|
| മാർപൌലൊസ അത്താനാസ്യോസ മെത്രാപ്പോലീത്താ അവർകൾ | |
| മാർ ഈവാനിയോസ മെത്രാപ്പോലീത്താ | ,, |
| മാർ ഗ്രീഗോറിയോസ മെത്രാപ്പോലീത്താ | ,, |
| എളഞ്ഞുരുത്തിൽ പീലിപ്പോസ കോറി | ,, |
| മാലിത്ര ഏലിയാസ കത്തനാർ | ,, |
| വെങ്കടത്തു അലക്സന്ത്രയോസ കത്തനാർ | ,, |
| വട്ടശേരിൽ ഗീവറുഗീസ മല്പാൻ | ,, |
| കോനാട്ട മാത്തൻ മല്പാൻ | ,, |
| മുറന്തുക്കിൽ മാത്തു കത്തനാർ | ,, |
| എം. തൊമ്മാസ മത്തായി | ,, |
| എം. മാത്യു ബി- എ- ബി- എൽ | ,, |
| പി- ജെ- പുന്നൻ | ,, |
| കണ്ടത്തിൽ ഈപ്പൻ | ,, |
| പുകടിയിൽ യൊസേപ്പ ഇട്ടൂപ്പ | ,, |
| സി. ജെ. കുര്യൻ | ,, |
| കോനാട്ടു ഇട്ടൻ | ,, |
| വടക്കേടത്തു ഗീവറുഗീസ | ,, |
| ഇം- എം- പീലിപ്പോസ (സിക്രട്ടേരി) | ,, |

അനന്തരം കമ്മട്ടിയിൽ തീർച്ചപ്പെടുത്തിയ നിശ്ചയങ്ങളുടെ ചുരുക്കം താഴെ വിവരിക്കുന്നു.

൧. സിമ്മനാരിയുടെ വരവുചിലവുകൾക്കുള്ള കണക്കുകൾ കമ്മട്ടിയിൽ ഹാജരാക്കിയതിൽ കണക്കു പരിശോധകന്മാരെ കമ്മട്ടിയിൽ നിന്നു നിയമിച്ചിട്ടില്ലാത്തതിനാൽ സാമാജികന്മാരിൽ വെങ്കടത്തു അച്ചൻ അവർകളും വടക്കേടത്തു ഗീവറുഗീസ അവർകളും പരിശോധകന്മാർ

ആയിരിക്കണമെന്നും അവർ പരിശോധിച്ചശേഷം റിപ്പോട്ടു സമേതം അടുത്തയോഗത്തിൽ ഹാജരാക്കണമെന്നും

൨. മുളന്തുരുത്തി സുന്നഹദോസിൽ അസോസിയേഷ്യനിലേക്കു പള്ളികളുടെ താരതമ്യം അനുസരിച്ചു ൫൦൦ രൂപാ മുതൽ കീഴ്പ്പോട്ടു പ്രവേശനഫീസു നിശ്ചയിച്ചിരുന്നത ൧-ാം ക്ലാസ്സു പള്ളികൾക്കു ൫൦൦-ം ൨-ാം ക്ലാസിനു ൩൭൫-ം ൩-ാം ക്ലാസിനു ൨൫൦-ം ൪-ാം ക്ലാസിനു ൧൨൫-ം രൂപാ ആയിരിക്കണമെന്നും

൩. ഇതുവരെ എഴുതിയിട്ടുള്ള അസോസിയേഷ്യൻ കടച്ചീട്ടുകളുടെ വിവരം വായിച്ചതിൽ ൭൦൦൦ൽപരം രൂപാ മുതൽ ഉള്ളതായികണ്ടു ഇതിന്റെ പലിശപിരിച്ചു അതുകൊണ്ടു ഒന്നോരണ്ടോ പ്രസംഗികളെ നിയമിക്കയും പ്രസംഗി പട്ടക്കാരനായിരുന്നാൽ ൧൫-രൂപായും അത്മേനിആയിരുന്നാൽ ൧൦-രൂപായും ശമ്പളം കൊടുക്കുകയും ചെയ്യണമെന്നും.

൪. മാർ ദീവന്നാസ്യോസ സിമ്മനാരിവകയ്ക്കു പള്ളികളിൽനിന്നു വരിപ്രകാരം പിരിവാനുള്ളതിൽ പിരിഞ്ഞതു നീക്കിയുള്ള ബാക്കി ഇടവമാസം ൩൦-ാംനു-ക്കകം എ- പെ- ബ- ഇടവകമെത്രാപ്പോലീത്തന്മാർ പിരിപ്പിച്ചു കമ്മട്ടിക്കാരെ ഏല്പിക്കണമെന്നും-

൫. പഴയസിമ്മനാരിയിൽ നടത്തേണ്ടിയ സുറിയാനി പഠിത്വം ശെമ്മാശന്മാരെ ഇംഗ്ലീഷ്കൂടെ പഠിപ്പിക്കുവാനുള്ള സൌകര്യത്തെ പ്രതി ദീവന്നാസ്യോസ സിമ്മനാരിയിലേക്കു മാററുകയും ആവകയ്ക്കു പഴയസിമ്മനാരിയിൽ നിന്നു മാസം ൫൦ രൂപാ പുത്തൻസിമ്മനാരിയിലേക്കു ഗ്രാൻറു കൊടുക്കുകയും ചെയ്യണമെന്നും

൬. സുറിയാനിപഠിക്കുന്ന ശെമ്മാശന്മാരുടെ താമസം പഴയസിമ്മനാരിയിൽ ആയിരിക്കണമെന്നും അവരുടെ ഭക്ഷണച്ചിലവു മാസം ൨൪ രൂപാ പീസിന്മേൽ പഴയസിമ്മനാരിയിൽനിന്നുകൊടുക്കണമെന്നും

൭. കഴിഞ്ഞയോഗത്തിലെ നിശ്ചയപ്രകാരം പള്ളികളുടെ നടപ്പിനെ സംബന്ധിച്ചു ഒരുനടപടി പുസ്തകം മാചിത്ര ഏലിയാസകത്തനാർ അവർകൾ ഉണ്ടാക്കി കമ്മട്ടിയിൽ ഹാജരാക്കിയതിനെ മല്പാൻ വട്ടശേരിൽ ഗീവറുഗീസ കത്തനാർ അവർകളെ പരിശോധനയ്ക്കായി ഏല്പിക്കയും ആദേഹം പരിശോധിച്ചശേഷം അഭിപ്രായസമേതം മല്പാൻകോനാട്ടു മാത്തൻകത്തനാർ അവർകളെയും ആദേഹം മേൽപ്രകാരം മെത്രാപ്പോലീത്തന്മാരിൽ ഓരോരുത്തരേയും ഏല്പിക്കയും പരിശോധനകഴിഞ്ഞാൽ പരിശോധകന്മാരുടെ അഭിപ്രായങ്ങളോടു കൂടി കമ്മട്ടിയിൽ ഹാജരാക്കുകയും ചെയ്യണമെന്നും

൮. ട്രസ്റ്റിവകയായി വസ്തുകൾ വാങ്ങിക്കുന്നതും ഒഴിവുമുറികൾ വയ്ക്കുന്നതും പാട്ടച്ചീട്ടുകൾ എഴുതിക്കുന്നതും ട്രസ്റ്റികൾ മൂന്നപേരുടെയും പെരിൽ ആയിരിക്കണമെന്നും പാട്ടം പിരിക്കുന്നതു ട്രസ്റ്റികളുടെ അനുവാദത്തിന്മേൽ മുതൽപിടിക്കാരൻ വെണമെന്നും.

൯. ട്രസ്റ്റവകയായി പിരിഞ്ഞുവരുന്ന മുതലുകൾ ട്രസ്റ്റികൾ മൂവരുടെയും ആധീനത്തിൽ ഇരിക്കയും അവയെ സംബന്ധിച്ച പ്രവൃത്തി

കൾ എല്ലാം മൂവരുടെയും ആലോചനയോടുകൂടെ നടത്തുകയും ട്രസ്റ്റികൾതമ്മിൽ അഭിപ്രായഭേദമുണ്ടായാൽ ഭൂരിപക്ഷത്തിന്റെ അഭിപ്രായം പ്രബലപ്പെടുകയും ചെയ്യണമെന്നും.

൧൦. ട്രസ്റ്റവകകളിൽ ചില പണയാൎത്ഥങ്ങൾ ഒഴിവുമുറികൾ കൊടുത്തു പിരിഞ്ഞു വരുന്നതിനാൽ ആയ്തു എല്ലാം ബാങ്കിൽ ഇടണമെന്നും.

൧൧. സിമ്മനാരി മുതൽപിടികാരൻ ജാമ്യത്തുമ്മേൽ സ്ഥിരപ്പെടുത്തപ്പെടണമെന്നും.

൧൨. ട്രസ്റ്റഫണ്ടു വിപരീതക്കൈവശം ഇരിക്കുന്നതിനെ ഈടാക്കുന്നതിനു വേണ്ടിയ ചിലവുകൾക്കു ഇപ്പോൾകൈവശം കിട്ടിയിട്ടുള്ള ട്രസ്റ്റവസ്തുക്കളുടെ ആദായത്തിൽ സിമ്മനാരിചിലവു കഴിച്ചുണ്ടാകുന്ന ബാക്കി മതിയാകാത്തപക്ഷം ട്രസ്റ്റഫണ്ടിൽ നിന്നു ചിലവുചെയ്യാമെന്നും.

൧൩. റെസിഡെണ്ടു ഖജനാവിൽ അനാമത്തിരിക്കുന്ന വട്ടിപ്പണത്തിന്റെ പലിശ വാങ്ങുന്നതിനുള്ള തടസ്സം തീൎക്കുന്നതിനെ കുറിച്ചു മദ്രാസിൽപോയി ഒരു ബാറിസ്റ്റരോടു അഭിപ്രായം വാങ്ങി നടപടി നടത്തുവാൻതല്ക്കാലം ആവശ്യപ്പെട്ടിരിക്കുന്ന ചിലവു ട്രസ്റ്റപണത്തിൽനിന്നു എടുക്കാമെന്നും.

൧൪. തക്കകാരണം കൂടാതെ കമ്മട്ടിയിൽ ഹാജരായി ബോധിപ്പിക്കാത്ത ഹൎജികൾ സ്വീകരിക്കപ്പെടുകയില്ലന്നും

൧൫. മാനേജിങ്ങ കമ്മട്ടിയുടെ ൧൦൬൭-മാണ്ടു മുതലുള്ളനടപടിവിവരം റിപ്പോൎട്ടു അടുത്തയോഗത്തിൽ വായിക്കണമെന്നും.

൧൬. വിപരീതക്കൈവശത്തിൽ ഇരിക്കുന്ന പള്ളികളെപ്പറ്റി വ്യവഹാരം നടത്തേണ്ടമാൎഗ്ഗം ൧൩-ാം വകുപ്പുപ്രകാരം മദ്രാസിനു അയക്കപ്പെടുന്ന കാൎയ്യസ്ഥന്മാർ മുഖാന്തിരം ആലോചിച്ചു ഒരു ബാറിസ്റ്ററുടെ അഭിപ്രായം വരുത്തണമെന്നും ആകുന്നു.

ഇതുകൂടാതെ കമ്മട്ടിയിൽ വന്നപലഹൎജികൾ അപേക്ഷകൾ, കല്പനകൾ മുതലായവയെ സംബന്ധിച്ചും ഓരോതീൎച്ച ചെയ്തു ഉത്തരവുകൾകൊടുത്തു.

## സൂചനകൾ

അസോസിയെഷ്യൻ—ാരം മാസത്തിൽ സുറിയാനി സിമ്മനാരിയിൽ കൂടിയ അസോസിയെഷ്യൻ മാനെജിങ്ങകമ്മട്ടിയിൽ ബ: മെത്രപ്പൊലിത്തന്മാരെക്കൂടാതെ ഒമ്പതുസമാജികന്മാർ ഹാജരുണ്ടായിരുന്നു എന്നമലയാളമനോരമ പ്രസ്താവിച്ചിരിക്കുന്നു ഇതു തെറ്റാണ. ഇന്നത്തെപത്രികയിൽ വെറൊരുഭാഗത്തു കാണിച്ചിട്ടുള്ളതുപൊലെ മെത്രാപ്പൊലിത്തന്മാരെ കൂടാതെ ൧൫ സമാജികന്മാർ ഹാജർ ഉണ്ടായിരുന്നു സഹജീവി ഈ തെറ്റു തിരുത്തുമെന്നു വിശ്വസിക്കുന്നു.

നസ്രാണിസ്ത്രീകളുടെ വസ്ത്രാഭരണങ്ങൾ. മലയാളമനോരമ വിനോദിനി ഈ രണ്ടു പത്രങ്ങളിൽനസ്രാണിസ്ത്രീകളുടെ വസ്ത്രാഭരണങ്ങൾ ഒന്നുഭെദപ്പെ

ടുത്തിയാൽ കൊള്ളാമെന്നു ചില സ്ത്രീകൾ ആഗ്രഹിക്കുന്നതായി ചില ലേഖനങ്ങൾ പ്രസ്താവിച്ചുകാണുന്നു. നസ്രാണിസ്ത്രീകളുടെവസ്ത്രം യഹൂദസ്ത്രീകൾ ഭവനത്തിൽ ഇരിക്കുമ്പോൾ സാധാരണ ധരിച്ചുവരുന്ന സമ്പ്രദായം അനുസരിച്ചാണെന്നു പരിചയമുള്ള ഒരാളിൽ നിന്നു അറിയുന്നു. ഇപ്പോൾ സ്ത്രീകൾ സാധാരണമാവുമ്പോലും മറയ്ക്കുന്നതായി കാണുന്നില്ലാ. ചില സ്ഥലങ്ങളിൽ സ്ത്രീകൾ ഒററമുണ്ടുമാത്രം ഉടുത്തുവരുന്നതായും അറിയുന്നുണ്ടു. വസ്ത്രത്തിൽവല്ലപരിഷ്കാരവും ആവശ്യമെന്നുണ്ടായിരുന്നാൽ ഒററമുണ്ടുമാററി മുറി ഉടുകയും ചട്ടനിജമായി ധരിക്കയും ചെയ്യു ഒരുവിധം മതിയാകുമെന്നു തോന്നുന്നു. ഇരിക്കുന്നതിനുമുമ്പു കാൽനീട്ടുന്നതു അത്രവെടിപ്പല്ലല്ലൊ. ഇപ്പൊൾ വലിയവസ്ത്രാഭരണങ്ങൾക്കു പുറപ്പെടുന്നതിനെകാൾ പ്രായെണ നഗ്നരൂപമായിരിക്കുന്ന ഇപ്പൊഴത്തെ മട്ടുഭേദപ്പെടുത്തിയാൽ വളരെനന്നായിരിക്കുമെന്നു പരിഷ്കാരതല്പരകളായ സ്ത്രീകൾ ആലൊചിക്കേണ്ടതാണ.

റീനിവിലാത്തിമെത്രാപ്പൊലിത്താ—ഇദ്ദെഹത്തെക്കുറിച്ചു ബാൽററിമൊറിൽ വച്ചുണ്ടായ ബിഷോപ്പന്മാരുടെ ആലോചനസഭയിൽ ചെയ്യു നടപടിയെന്നു പറഞ്ഞു സഭാതാരകയിൽ ഒരു പ്രസിദ്ധം കാണുന്നുണ്ട. ബിഷൊപ്പന്മാരുടെ നിശ്ചയങ്ങൾക്കു മതിയായ സമാധാനങ്ങളും ന്യായങ്ങളും കാണിച്ചു വിലാത്തി മെത്രാപ്പൊലിത്താ അവർകൾ അമ്മെറിക്കായിലെഒരുദിനവത്തമാനപത്രത്തിലെക്കു എഴുതിയിരിക്കുന്ന ഉത്തരം ഇണ്ടിപ്പെണ്ടൻറ കാതൊലിക്കാ എന്ന സിലൊൺ പത്രത്തിൽ പകൎത്തി കാണുന്നു. അതു വായിക്കുമ്പൊൾ ബിഷൊപ്പന്മാരുടെ നിശ്ചയം അബദ്ധമെന്നു പ്രഥമദൃഷ്ടിയിൽ ബോധപ്പെടുന്നതാണ. ആ ലേഖനം പകൎത്തുവാൻ ഞങ്ങൾക്കു സ്ഥലംഇല്ലാതിരിക്കുന്നതിൽ വ്യസനിക്കുന്നു.

ചേന്നങ്കരി പള്ളിക്കാർ — ചേന്നങ്കരി പള്ളിക്കാർ മിക്കവാറും മുഴുവനും കൈനകരിപള്ളിക്കാരിൽ ഏതാനും പേരും റൊമ്മാമതൊപദെശത്തെ ഉപെക്ഷിച്ചിരിക്കുന്നു. അവരിൽഏതാനും പേർ ൧൦൦കഴിഞ്ഞ വലിയ നോമ്പിൽ വെളിയനാട്ടു സുറിയാനിപള്ളിയിൽ വന്നു സുറിയാനിമതൊപദേശങ്ങളെ അംഗീകരിക്കയും കുമ്പസാരിച്ചു ശുദ്ധ കുൎബ്ബാനകൈകൊൾകയും ശിശുക്കളെ ജ്ഞാനസ്നാനം ചെയ്യിക്കയും ചെയ്യിരിക്കുന്നു. ചേന്നങ്കരിപള്ളിയെ സംബന്ധിച്ചു ഡാക്തർ ലവീഞ്ഞു മെത്രാൻ അവർകളുടെ പ്രതിനിധികൾ കൊണ്ടുപോയ ഒരുക്രിമിനൽ വ്യവഹാരം സുറിയാനികക്ഷികൾക്കു ഗുണമായി തീൎച്ചപ്പെട്ടിരിക്കുന്നതായി അറിയുന്നു.

ദിവാനിജി—ശങ്കരസുബ്ബയ്യർഅവർകൾ ൧൦൦മാസം൨൭-ാനു- കോട്ടയത്തുവന്നു, ൨൭-ാനു- മടങ്ങിപ്പൊയിരിക്കുന്നു. കൊട്ടയത്തുവച്ചു നി, വ, ദി, ശ്രീ, മാർദീവന്നാസ്യോസ മെത്രാപ്പൊലിത്തായുമായി കൂടികാഴ്ചഉണ്ടായി. ദിവാനിജി അവർകൾക്കു സുറിയാനിക്കാരുടെതായി ഒരുമംഗളപത്രം സമൎപ്പിക്കണമെന്നു ആലൊചിക്കയും ചില പ്രവൃത്തികൾ ആരംഭിക്കയും ചെയ്യു. എങ്കിലും സൎക്കാർ ഉദ്യൊഗസ്ഥന്മാർ മംഗലപത്ര

ങ്ങളെ സ്വീകരിച്ചുകൂടാ എന്ന കുറെ മുമ്പു കല്പനപ്രകാരം ഒരു പരസ്യം ചെയ്തിട്ടുള്ളതായി അറിയുകയാൽ വേണ്ടെന്നുവച്ചുകളഞ്ഞു-

പുതുപ്പള്ളിപെരുനാൾ- ഈമാസം ൨൪നു- പതിവുപോലെ ഘോഷിച്ചിരിക്കുന്നു- ആൾക്കൂട്ടവും നടവരവും ഒട്ടുംകുറവില്ലായിരുന്നു- പുത്തരിപ്പെരുനാൾഘോഷിച്ചവർ ഇയ്യാണ്ടത്തെ പുതുപ്പള്ളിപെരുനാളിനെ ആക്ഷെപിക്കയില്ലന്നു വിശ്വസിക്കുന്നു-

പള്ളിക്കൂടം തുറക്കൽ — മാർ ദീവന്നാസ്യോസ സിമ്മനാരി ഈമാസം ൧൩-ാംനു- വ്യാഴാഴ്ചയും താഴത്തങ്ങാടി ഇംഗ്ലീഷപള്ളിക്കൂടം ൨൦-ാംനു- തിങ്കളാഴ്ചയും തുറന്നു പഠിത്വം വീണ്ടും ആരംഭിച്ചിരിക്കുന്നു-

മലങ്കരഇടവക പത്രിക- പത്രാധിപർ അവർകൾക്കു.

മീനം ൩൦നു-ലെഇടവകപത്രികയിലും മേടം ൧൭നു-ലെ വിനൊദിനി പത്രത്തിലും നസ്രാണി സ്ത്രീകളുടെ വസ്ത്രാഭരണങ്ങൾ ഭേദപ്പെടുത്തേണ്ടതിനെക്കുറിച്ചുംമറ്റും പൊന്നമ്മമുതലായി ഒമ്പതു സ്ത്രീകൾ എഴുതിയിട്ടുള്ള ലേഖനങ്ങളും ഇതിനെക്കുറിച്ചു മനോരമപത്രത്തിൽ ചേർത്തിട്ടുള്ള ലേഖനങ്ങളും വായിച്ചുനോക്കി ഇതുകൂടാതെ പതിനഞ്ചുവയസ്സു പ്രായം ഉള്ള ഒരുപെൺകുട്ടിയുടെ കീഴകാതിൽ ഇട്ടിരിക്കുന്ന കമ്മലും മാറുമറപ്പാൻ വേണ്ടി ഉപയോഗിച്ചിരിക്കുന്ന റബുക്കയും ആ സ്ത്രീ ഇട്ടിരിക്കുന്നതിനെകാണുകയുംചെയ്തു മേൽപറഞ്ഞ ആഭരണം സ്വർണ്ണം കൊണ്ടുള്ളതും അതിന്റെ മുൻവശത്തു ഓരൊന്നിലും ഒൻപതു ചുമപ്പു പൊടികൾവീതംപതിച്ചിട്ടുള്ളതുംആകുന്നു. ഇതുപകൽകിടക്കുന്നതകണ്ടാറെ വളരെ സൌന്ദൎയ്യം ആ പെണ്ണിനു കൊടുക്കുന്നുണ്ട. റബുക്കയും നന്നാ എണങ്ങികാണുന്നു- പാവാടതയ്പിക്കുന്നതിനും പെണ്ണിന്റെ അപ്പൻ ആരയൊ ശട്ടംകെട്ടി ഏൽപിച്ചതായി പറയുന്നു- പെണ്ണിൽ കിടകെട്ടതു പെൺപിള്ള. എന്നു ഒരുപഴഞ്ചൊല്ലു നടപ്പായിരിക്കുന്നതു ഞങ്ങളുടെ വസ്ത്രാഭരണങ്ങളുടെ വെടിപ്പില്ലായ്മയാണന്നു ഞങ്ങൾക്കു ഈപെണ്ണിനെകണ്ടതുമുതൽ തോന്നിയിരിക്കുന്നു- അതിനാൽ ൨൯ സ്ത്രീകളായ ഞങ്ങളും പൊന്നമ്മമുതലായവരുടെ നടപടിയിൽസമ്മതിച്ചിരിക്കുന്നു എന്നുള്ള വിവരം താംകളെയും മറ്റും മഹാജനങ്ങളെയും അറിയിച്ചുകൊള്ളുന്നു- പഴഞ്ചൊല്ലിനെ തെറെറന്നു പറയേണ്ടകാലവും എല്ലാംകൊണ്ടും ഇതആകുന്നു. ഞങ്ങളിൽ എട്ടുപേക്കു കമ്മൽ തീർപ്പിച്ചു അയയ്ക്കുന്നതിനു തിരുവനന്തപുരത്തേക്കും ഏഴുപേക്കു പാവാടയും റബുക്കയും തെയ്പിക്കുന്നതിനു കൊല്ലത്തേക്കും പതിന്നാലുപേക്കു മൂന്നും അഞ്ചും രൂപാ- വരെ വിലയും ഉള്ള ചേലകൾഅയക്കുന്നതിനു മധുരയിലേക്കും ഞങ്ങളുടെ ഭൎത്താക്കന്മാർ മുഖാന്തിരം എഴുതിഅയച്ചിട്ടുള്ളതാകുന്നു-

എന്നു നസ്രാണിസ്ത്രീകൾ- ൨൩-

നസ്രാണിസ്ത്രീകൾ. വസ്ത്രാഭരണം.

ഈ ജാതിക്കാർ മുൻകാലത്തു ആചരിച്ചുവന്ന അനേക കാൎയ്യങ്ങൾ ഈപരിഷ്കാരകാലത്തു ചീത്തയാണന്നു കണ്ടു നിഷേധിച്ചിട്ടുണ്ടു അതു

സംബന്ധമായി ഒരുത്തക്കും ഇതെവരെ യാതൊരു ദോഷങ്ങളും ഉണ്ടായിട്ടില്ലാ ൟ ജാതി സ്ത്രീകളുടെ വസ്ത്രാഭരണങ്ങൾ ശുചിയില്ലാതെ കാണുന്ന ൟ യാളുകളിലും മറ്റുജാതിക്കാരിലും ഉള്ള ആളുകൾ പലപ്പോഴും നേരെതന്നെ പറഞ്ഞിട്ടുണ്ടു സൂക്ഷ്മസ്ഥിതിവിചാരിച്ചാൽ അതുസമ്മതിക്കാനല്ലാതെ വിപരീതമായി ഒന്നും പറവാൻ കഴിഞ്ഞുവരുന്നതല്ലാ മേലും ൟ വിധം ശുചിയില്ലാത്ത സ്ഥിതിയിൽ ഞങ്ങളും കുട്ടികളും ഇരിക്കുന്നതു ശരിയല്ലന്നു വിചാരിക്കുന്നു ൟ സ്ത്രീകൾക്കു വേണ്ടിയിരിക്കുന്ന വസ്ത്രാഭരണങ്ങളെ കുറിച്ചു പരിഷ്കൃതനസ്രാണിയും കെ- ജി- എന്നയാളും മനോരമയിലും ഉത്സാഹക്കുട്ടി വിനോദിനിയിലും പ്രസ്താവിച്ചിട്ടുണ്ടല്ലൊ അതനുസരിച്ചു നടക്കുന്നതു കൊള്ളാമെന്നാണ ഞങ്ങളുടെ അഭിപ്രായം അങ്ങനെ ചെയ്യുന്നതിൽ ദോഷം ഉണ്ടെന്നു തോന്നുന്നില്ലാ അതിനാൽ ഇകാര്യം മലങ്കര എടവകയുടെ മാർദീവന്നാസ്യോസ മെത്രാപ്പൊലീത്താ തിരുമുമ്പാകെ സമയംപോലെ അറിവിച്ചു ഉണ്ടാകുന്ന കല്പന പത്രത്തിൽ ചേക്കണമെന്നു അപേക്ഷിക്കുന്നു.

അംഗീകരിപ്പാൻ നിശ്ചയിച്ചിരിക്കുന്ന വസ്ത്രാഭരണം

൧. മേൽകാതിൽ പൊന്നുകൊണ്ടുള്ള മുരിശും കൊടിയും

൨. കീഴകാതിൽ സ്വൎണ്ണംകൊണ്ടുള്ള (കമ്മൽ) ചുമപ്പുപൊടികൾ പതിച്ചിരിക്കും.

൩. സ്വൎണ്ണകത്തു ചരടിൽഅരത്രപാവൃത്താം സ്ലീബാകഴുത്തിൽ

൪. ചെറുപ്രായക്കാൎക്കുപാവാടയും റബക്കയുംകവണിയും വസ്ത്രവും

൫. അതിനുമേലുള്ളവൎക്കു റബക്കയും ചേലയും.

പരിഷ്കാരത്തിൽ പ്രിയമുള്ള നസ്രാണിപെണ്ണുങ്ങൾ.

സാക്ഷിയുടെപെട്ടി

ഇസ്രായെൽ വനത്തിൽ താമസിക്കുമ്പോൾ സീനായിപൎവ്വതത്തിൽ വച്ചു ന്യായപ്രമാണം കൈക്കൊണ്ടു. പത്തുകല്പനകളിൽ ഒന്നു ആകാശത്തിലും ഭൂമിയിലും ഭൂമിക്കു കീഴെ വെള്ളത്തിലുമുള്ള യാതൊന്നിന്റെ പ്രതിമ ഉണ്ടാകരുതെന്നായിരുന്നു. എങ്കിലും ഇസ്രായെലിനു ഒരു സാക്ഷിയുടെപെട്ടി ഉണ്ടായിരിക്കണമെന്നു ദൈവം നിയോഗിച്ചു. ശിത്തീംമരംകൊണ്ട തീൎക്കപ്പെട്ട ൟ പെട്ടി ദൈവത്തിന്റെ കൃപാസനമെന്നു വിളിക്കപ്പെട്ടിരിക്കുന്നു. അതിന്മേൽ രണ്ടു ക്രോബേമാലാഖാമാരുടെ പ്രതിമയുണ്ടായിരുന്നു. അതിനുള്ളിൽ പത്തു കല്പനയുടെ പലകകളും അഹറോന്റെ തളിൎത്തവടിയും മന്നായും സൂക്ഷിക്കപ്പെട്ടിരുന്നു. ഇസ്രായേൽ ൟ പെട്ടിയെ വളരെ ആദരവോടെ വിചാരിച്ചുവന്നു. യുദ്ധത്തിൽ തോല്ക്കുമ്പോൾ ൟ പെട്ടിപാളയത്തിൽ കൊണ്ടുവന്നാൽ ജയംനിശ്ചയം എന്നുവിശ്വസിച്ചുവന്നു. ദൈവത്തിന്റെകൊപം ഇസ്രായേലിന്മെൽ ജ്വലിക്കുമ്പോൾ കാണപ്പെടുവാൻ വഹിയാത്തദൈവത്തെ കാണപ്പെട്ടതും മനുഷ്യന്റെകൈവേലയുമായിരുന്ന ൟ പെട്ടിയുടെ മുമ്പാകെ വന്ദിച്ചുവരുന്നു.

ആയായിൽവച്ചു ഇസ്രായെൽ തോററപ്പോൾ യൊശുവായും ഇസ്രായെലിലെമൂപ്പന്മാരും ദൈവത്തിന്റെ പെട്ടിയുടെ മുമ്പാകെ സന്ധ്യവരെ സാഷ്ടാംഗം വീണു കിടക്കുകയും വസ്ത്രങ്ങളെ കീറുകയുംചെയ്തു. (യൊശു ൭-൬) രാജാവും ദീൎഘദൎശിയുമായിരുന്ന ദാവീദ ൟ പെട്ടിയെയെറുശലേമിലെക്കുകൊണ്ടുവന്നപ്പോൾ അതിന്റെ മുമ്പാകെ നൃത്തംചെയ്തു (൨ ശമു ൬-൧൪) അവന്റെ ഭാൎയ്യയായിരുന്ന മീഖാൾ അതിനെക്കുറിച്ചു ആക്ഷേപിച്ചപ്പോൾ അവൻ വെറിയനായതു "യഹൊവായുടെമുമ്പാകെ" ആയിരുന്നു എന്നു പറഞ്ഞു (൨ ശമു-൬-൨൧) ഇങ്ങിനെ ആക്ഷേപിച്ചകാരണത്താൽ മീഖാൾ മച്ചിയായിപ്പോയി (൨൩ വാ)

ഇതിൽനിന്ന കാണപ്പെട്ടതും മനുഷ്യന്റെ കൈവെലയുമായ പെട്ടിയുടെ മുമ്പാകെ ചെയ്യ ആരാധനയും നൃത്തവും കാണപ്പെടാത്തദൈവത്തിന്റെ മുമ്പാകെയാണന്ന ആ വലീയ ദീഘദൎശിസാക്ഷിച്ചു പിന്നെയും ദാഫീദപറയുന്നതു എന്തെന്നാൽ

ഇതിനാൽ സാക്ഷിയുടെ പെട്ടിയെ ഇസ്രായേൽ ആരാധിച്ചുവന്ന ആ ആരാധന വെറും ശിത്തീം മരത്തിനെ അല്ലാ അതിനാൽ പ്രതിബിംബിക്കപ്പെട്ട ദൈവത്തെ ആയിരുന്നു എന്നും വരുന്ന പെട്ടികേവലം സൃഷ്ടിആയിരുന്നതിനാൽ അതിനെ ദൈവത്തിന്റെ ദീഘദൎശിവന്ദിക്കുമെന്ന വിചാരിപ്പാൻ പാടില്ല. എങ്കിലും അതുദൈവത്തിന്റെ കൃപസാനമായിരുന്നതുകൊണ്ടു വൎഷിപ്പ എന്നവാക്കിനു ആദ്യകാലത്തു ഉണ്ടായിരുന്നതായി മലയാളമിത്രം കഴിഞ്ഞലക്കത്തിൽ വ്യാഖ്യാനിച്ചിരിക്കുന്ന ബഹുമാനം ഇസ്രായെൽ കൊടുത്തിരുന്നു എന്നും വരുന്നു.

സുറിയാനിസഭയിലെ സ്ലീബാവന്ദന എന്നക്രമവും ഇതുതന്നെയാണ യെഹൂദസഭയിലെ സാക്ഷിയുടെ പെട്ടിക്കു എത്രത്തോളം ബഹുമാനവും എത്രത്തോളം ആരാധനയും ദൈവം അനുവദിക്കയും നടത്തിക്കയും ചെയ്തുവൊ അതിൽ കടുകിടപൊലും അധികം ബഹുമാനമൊ വന്ദനയൊ സ്ലീബായ്ക്കു സുറിയാനിക്കാർ കൊടുക്കുന്നില്ലാ വെറും മരത്തെ അപൎവന്നിക്കുന്നില്ലാ. വൎഷിപ്പ എന്നപദത്താൽ സ്ത്രീയെ എത്രത്തോളം ബഹുമാനിക്കാമെന്ന അംഗ്ലീയാസഭയിലെ പള്ളിക്രമം അനുവദിക്കുന്നുണ്ടോ അത്രത്തോളം ബഹുമാനം "സൊഗദിനാൽ" എന്നവാക്കിനാൽ സുറിയാനിക്കാർ കുരിശിനും അനുവദിക്കുന്നുണ്ടു ഇംഗ്ലീഷുകാരുടെ പള്ളിക്രമത്തിലുംമാറ്റം കാണുന്ന "വന്ദന" എന്നപദത്തെ തുലോം ലഘുപ്പെടുത്തി "ബഹുമാനിക്ക" എന്നായി വ്യാഖ്യാനിക്കാമെങ്കിൽ സുറിയാനിക്കാരുടെ ഒരു "വന്ദന" എന്നവാക്കിനു സാക്ഷാൽ ഉള്ളതിൽ അധികം ശക്തി "താരക"കൊടുത്തിരിക്കുന്നതു നീതിയാകുമൊ? സുറിയാനിസഭ കേവലം മരക്കുരിശിനെ വന്ദിക്കുന്നില്ലാ. കുരിശിന്റെ മുമ്പാകെ അതിന്മെൽതൂങ്ങപ്പെട്ടവനെവന്ദിക്കയും കുരിശിനെ ബഹുമാനിക്കയും ചെയ്യുന്നതെയുള്ളു. ദൃഷ്ടാന്തമായിട്ടു കുരിശുവന്ദനയുടെ പ്രാൎത്ഥനതന്നെ കെൾപ്പിൻ "അതിനാലെ ഞങ്ങൾക്കു രക്ഷയുണ്ടായ സ്ലീബായെഞങ്ങൾ വന്ദിക്കുന്നു (ബഹുമാനിക്കുന്നു) മിശിഹാ നീഎഴുന്നെള്ളുമ്പോൾ ഞങ്ങളെക്കൂടെഓൎത്തുകൊള്ളണമെന്ന കള്ളനോടുകൂടെ ഞങ്ങളും പ്രാൎത്ഥിക്കുന്നു" എന്നാകുന്നു ഇതിൽ പ്രാൎത്ഥന മിശിഹായോടു നേരിട്ടാണന്നു കണ്ടുകൂടായൊ മരത്തോടാണോ! അല്ലാ. പിന്നെസ്ത്രീയോടു "എന്റെശരീരം കൊണ്ടു ഞാൻനിന്നെവന്ദിക്കുന്നു" (അല്ലെങ്കിൽ ബഹുമാനിക്കുന്നു) എന്ന അംഗ്ലീയാസഭപറയുന്നതുപോലെ "കുരിശിനെ ഞങ്ങൾവന്ദിക്കുന്നു" (അല്ലെങ്കിൽ ബഹുമാനിക്കുന്നു എന്നപറയുന്നതായാൽ ഒന്നനീതിയും മറ്റെതു വിഗ്രഹാരാധനയും ആണെന്നപറയുമെങ്കിൽ അതിന്റെ അൎത്ഥം തന്നിഷ്ടം പൊന്നിഷ്ടം ആരാന്റിഷ്ടം ബിംബിഷ്ടം എന്നാകുന്നു കുരിശിന്മെൽ തൂങ്ങപ്പെട്ടമിശിഹായെ കുരിശിന്റെ മുമ്പാകെ വന്ദിക്കുന്നു എന്നപറഞ്ഞാൽ അതുതെറ്റാകുമെങ്കിൽ സാക്ഷാൽ മിശിഹായെവന്ദിക്കുന്നതും ഒരുവിധത്താൽ തെറ്റായിവന്നേക്കാം. എന്തെന്നാൽ ദൈവത്തെഅല്ലാതെ മനുഷ്യനെവന്ദിക്കുന്നതു വിഗ്രഹാരാധന ആണ. എന്നാൽ മിശിഹാദൈവവും മനുഷ്യനും ചേൎന്ന ആളാകകൊണ്ടുതന്നെ വന്ദിക്കുമ്പോൾ അദ്ധ്വന്ദന മനുഷ്യസ്വഭാവത്തോടു ചെരുന്നതു അബന്ധമാണന്ന വിധിച്ചു ഒരുകാലത്തെ തൎക്കക്കാർ മിശിഹായെ വന്ദിക്കുന്നതും വിരൊധിച്ചെക്കുമൊ എന്നസംശയിക്കുന്നു. "കുരിശുകാരുടെ കുരിശുമുന്നൽചെയ്യുന്ന നോമ്പും നമസ്കാരമെല്ലാം അഹറൊന്റെ കാളക്കുട്ടിയുടെ മുമ്പാകെകാണിക്കുന്ന സെവാംശങ്ങളാകുന്നു" എന്ന താരകപറയുന്ന നവീകരണക്കാർ ത്രൊണോസിന്മെൽ കൈവെലയാകുന്ന കുരിശിനെവച്ചും കൊണ്ടു അതിന്റെ മുമ്പാകെ അണയ്ക്കുന്ന കബ്ബാനയും നമസ്കാരങ്ങളും അഹറോന്റെ കാളക്കുട്ടിയുടെ മുമ്പാകെ കാണിക്കുന്നസെവാംശങ്ങളാകയില്ലാത്തതുഎന്തുകൊണ്ടു. സുറിയാനിക്കാരുടെപള്ളികളിൽഇരിക്കുന്നകുരിശുമാത്രം മരവുംനവീകരണത്രൊണോസിന്മെൽ കാണുന്നമരക്കുരിശു മശിഹായുംആണോ.

### ഇടവകപത്രികപത്രാധിപർഅവർകൾക്കു

സുറിയാനിക്കാരായ നമ്മുടെ ഇടയിൽ ഇത്രഅധികം വെദവിപരീതങ്ങളും തൎക്കങ്ങളും ഉണ്ടാകുന്നതിന്റെ മുഖ്യകാരണം നമ്മുടെ കുഞ്ഞുങ്ങൾക്കു വെദപുസ്തകത്തിന്റെ സാക്ഷാൽ ഉരകപ്പാകട്ടെ സഭാചട്ടത്തിന്റെ നിശ്ചയങ്ങളാകട്ടെ ഇല്ലാത്തതുകൊണ്ടാകുന്നു എന്നസംശയിക്കേണ്ടിയിരിക്കുന്നു.

എന്നാൽഇങ്ങനെയുള്ള വേദവിപരീതങ്ങളെ മൂലഛേദനം ചെയ്യേണ്ടതു സഭാപിതാക്കന്മാരുടെ പ്രധാന ചുമതലയാകുന്നു എന്നഎല്ലാവരും സമ്മതിക്കുന്നതാണ

ഇപ്പോൾ ദൈവകൃപയാൽ നമ്മുടെ കുഞ്ഞിന്നു സ്വാതന്ത്ര്യമായും സഭാകമ്പം കൂടാതെയും സംസാരിപ്പാൻ ത്രാണിയുള്ളതുകൊണ്ടു എന്റെ ശക്തിക്കടുത്തതായ താഴ്മയുള്ള ൭ അഭിപ്രായത്തെ എഴുതുന്നതിന്നു കുഞ്ഞിന്റെ ഗുണകാംക്ഷികളും കുഞ്ഞിനെ കാണുന്നവരുമായിട്ടുള്ള മാന്യന്മാരുടെ അഭിപ്രായം കേൾക്കുന്നതിന്നു ശ്രദ്ധാപൂർവ്വം കാത്തിരിക്കുന്നു.

(൧) കുട്ടികൾക്കു അവരുടെ ശക്തിക്കു തക്കതായിട്ടുള്ള ചോദ്യങ്ങളെ വേദത്തിൽനിന്നു ഇടവകപത്രികയുടെ ഒരു ഭാഗത്തു മുടങ്ങാതെ ഇട്ടുകൊടുക്കുകയും.

(൨) ഈ ചോദ്യങ്ങളെ കുട്ടികൾ യാതൊരു സഹായം കൂടാതെ ചെയ്യുകയും എന്നാൽ ൭ ഓരം പരീക്ഷ വേ, ഇടവകയിലെ പട്ടക്കാരുടെ മേലന്വേഷണത്തിൻ കീഴിലോ അല്ലെങ്കിൽ സൺഡെ സ്കൂളിലെ പ്രധാന വാദ്ധ്യാരുടെ കീഴിലൊ ആയി നടത്തിക്കേണ്ടതാണ.

(൩) ഇ൬൭നെയുള്ള ചോദ്യങ്ങളുടെ ഉത്തരങ്ങളെ അടുത്ത പത്രത്തിൽ പ്രസിദ്ധപ്പെടുത്തുകയും, പിന്നീടു കുട്ടികളുടെ കടലാസ്സ പരിശോധിച്ചിട്ടുള്ളത മാർക്കിന്റെ താരതമ്യം പോലെ ക്ലാസ്സ് തിരിച്ചു പ്രസിദ്ധപ്പെടുത്തിയാൽ കൊള്ളായിരുന്നു.

(൪) പരീക്ഷയിൽ ക്ലാസ്സിൽ ഒന്നാമതായി ജയിച്ചിട്ടുള്ള കുട്ടിക്കു ഉത്സാഹത്തിനായി ട്ടൊരു വിരുത കൊടുക്കേണ്ടത അത്യാവിശ്യമാണ.

(൫) ഇതുപോലെയുള്ള പരീക്ഷ ൧൫ വയസ്സിന്നുമീതെയുള്ള കുട്ടികൾക്കു കൊടുക്കേണ്ടത വളരെ ഉപകാരമായിട്ടുള്ളതാകുന്നു.

(൬) വിജയികളായിട്ടുള്ളവരെ ആകുന്നു സൺഡെസ്കൂളിലെ വാദ്ധ്യാന്മാരായിട്ട നിയമിക്കേണ്ടത.

എന്നാൽ ഇങ്ങിനെ പരീക്ഷ നടത്തുന്നപക്ഷം കുട്ടികൾക്കു വേദപുസ്തകത്തിന്റെ അറിവും സഭാചട്ടത്തിന്റെ നിശ്ചയങ്ങളും അറിയുന്നതിന്നു ഇടയുണ്ടെന്നു വിചാരിക്കുന്നു. ഈ ശിരോമണിയായിട്ടുള്ളതും എല്ലാവരും സമ്മതിക്കുന്ന ഈ സംഗതിയിലെയ്ക്കു സഭാപിതാക്കന്മാരും പട്ടക്കാരും മലങ്കര സുറിയാനി സുവിശേഷസംഘത്തിം ലക്കാരൊ സമാജികന്മാരും അവരവരുടെ അഭിപ്രായത്തെ അറിയിച്ചു തരുന്നതിന്നു പ്രത്യേകം പ്രത്യേകം അപേക്ഷിച്ചുകൊള്ളുന്നു. ശേഷം തുടരും പി. എ. ഇ.

പത്രികയിൽ ചോദ്യങ്ങൾ പ്രസിദ്ധപ്പെടുത്തിയശേഷം പരീക്ഷ നടത്തുകയും വിജയികൾക്കു സമ്മാനം നൽകുകയും ചെയ്യുന്നതിനാൽ ആ ജയത്തിനു എന്താണു ബലമുള്ളതു എന്നു മനസ്സിലാകുന്നില്ലാ. ചോദ്യം പരസ്യം ചെയ്തിട്ടു പരീക്ഷ നടത്തുന്ന പതിവു എങ്ങും കണ്ടിട്ടില്ല. മ. ഇ. പ. പ.

## നോട്ടീസ്സ

അന്ത്യോഖ്യായുടെ ശ്ലൂദ്ധമുള്ള സിംഹാസനത്തിന്മേൽ കർത്തവ്യപ്പെട്ടിരിക്കുന്ന മൂന്നാമത്തെ പത്രോസ എന്ന തിരുനാമമുള്ള വിശുദ്ധമുള്ള മൊറാൻ മോർ ഇഗ്നാത്യോസ പത്രിയർക്കീസ്സുബാവാ തിരുമനസ്സുകൊണ്ടു കല്പിച്ചു മലങ്കരെ സഭെക്കു അയച്ചിട്ടുള്ളതും കുക്കുമദയറായിലുള്ള പ്രസിദ്ധപ്പെട്ട അച്ചുക്കൂട്ടത്തിൽ അച്ചടിക്കപ്പെട്ടതുമായ പ്രസംഗത്തിന്റെ നേർ തർജ്ജമ മത്തോമ്മാസ്സ അച്ചുക്കൂട്ടത്തിൽ അച്ചടിക്കപ്പെട്ടതു. ആവശ്യപ്പെടുന്നവർക്കു ഒരു ചക്രം വിലക്കു കൊടുപ്പാൻ തയ്യാറായിരിക്കുന്നു.

## നോട്ടീസ്സ

കൊട്ടയം മുതൽ തെക്കോട്ടുള്ള മലങ്കര ഇടവകപത്രികയുടെ പത്രവരി പിരിക്കുന്നതിന്നായി സിമ്മനാരി ശിപായി ആകുന്ന കൊല്ലം ആദിച്ചനെല്ലൂർ പ്രവൃത്തിയിൽ തഴുത്തല ചേരിയിൽ പുത്തൻവീട്ടിൽ മുത്തുകറുപ്പൻ മുത്തുകറുപ്പപിള്ളയെ നിയമിച്ചു രസീതു ഒപ്പിട്ടു ഏല്പിച്ചിരിക്കുന്നതിനാൽ പത്രവരി കൊടുപ്പാൻ ഉള്ളവർ എല്ലാവരും ൭ ഓരംയാളുടെ പക്കൽ മാത്രം കൊടുത്തു രസീതു വാങ്ങിക്കേണ്ടതും അവധി പറഞ്ഞു ബുദ്ധിമുട്ടിക്കാതെ അവരവർ കൊടുപ്പാനുള്ള പത്രവരി ദയവായി ഉടനെ കൊടുത്തയക്കണമെന്നു ഇതിനാൽ അറിവിച്ചുകൊള്ളുന്നു. എന്നു ൧൦൬൭ാമാണ്ടു മീനമാസം ൧൦-ാംനു— മാനേജർ പി. ജെ. ഇട്ടൂപ്പ

## രണ്ടു പ്രസംഗങ്ങൾ

നവീകരണ വിശ്വാസത്തിൽ രണ്ടാമതെന്നു പറവാൻ പാടില്ലാത്ത ഇവിടുത്തെ ഒരുപള്ളിയിൽ ൟ മാസം ൨൭-ാം നു- ഞായറാഴ്ചയും ബാവാകക്ഷിയിൽ വൈരാഗ്യമുള്ള നിലംപെരൂർ പള്ളിയിൽ ൨൮-ാം നു- തിങ്കളാഴ്ച പെരുനാളിനും പറഞ്ഞരണ്ടുപ്രസംഗങ്ങളെ കെൾപ്പാൻ ഇനിക്കുഭാഗ്യമുണ്ടായി പ്രസംഗവാക്യം രണ്ടിലും ഒന്നായിരുന്നു- അതു മത്തായി ൧൧-അ ൧൯- വാക്യത്തിൽ "ഞാൻതാഴ്മയുള്ളവനും വിനയമുള്ളവനും ആകുന്നു.........എന്റെ നുകം ഇമ്പമുള്ളതും എന്റെ ചുമടു ലഘുവായുള്ളതും ആകുന്നു എന്നായിരുന്നു.

പള്ളികളിൽ അനെകപ്രസംഗങ്ങൾ പറഞ്ഞുവരുമ്പൊൾ ൟരണ്ടു പ്രസംഗങ്ങളെക്കുറിച്ചു എടുത്തു പറയണമെന്നു ഇനിക്കുഉണ്ടായ അഭിപ്രായം ഓരൊവാക്യത്തെക്കുറിച്ചു അന്യൊന്യവിപരീതമായ അഭിപ്രായങ്ങൾ കേട്ടതുകൊണ്ടാകുന്നു: വെദപുസ്തകം ക്രിസ്ത്യാനികൾക്കു ആശ്വാസത്തിനായി എഴുതപ്പെട്ടിരിക്കുന്ന വിശുദ്ധ ഉപദെശങ്ങളുടെ നിക്ഷെപമാകുന്നു- അതിനെ നാം കൂടെക്കൂടെവായിക്കയും ധ്യാനിക്കയും ചെയ്യെണ്ടതു ആവശ്യവുമാകുന്നു- എങ്കിലുംഇടവകപത്രികയിൽ മുൻസന്ദർഭങ്ങളിൽ ചിലലെഖകന്മാർ പ്രസ്താവിച്ചിരിക്കുന്നതുപൊലെ വെദപുസ്തകംക്രിസ്തീയപാരമ്പര്യമെന്ന ഉരകല്ലുകൂടാതെ വായിച്ചാൽ പല ദൊഷങ്ങളും നെരിടുമെന്നുള്ള അഭിപ്രായം ൟപ്രസംഗങ്ങളാലും സ്ഥാപിക്കപ്പെടുന്നതായി കാണുന്നു.

൧-ാമത്തെ പ്രസംഗി ക്രിസ്തുവിന്റെ നുകത്തിന്റെ ഭാരക്കുറവും പ്രമാണ നുകത്തിന്റെ കാഠിന്യവും കാണിച്ചു ൨-ാമത്തെ പ്രസംഗിയൊ ക്രിസ്തുവിന്റെ എളിമയെ വർണ്ണിക്കയായിരുന്നു. ൧-ാമത്തെപ്രസംഗി പഴയന്യായ പ്രമാണത്തിന്റെ ഭാരവും ക്രിസ്തുവിന്റെ നുകത്തിന്റെ ലഘുത്വവും വർണ്ണിച്ചതിൽ ചെലാകർമ്മവും ജ്ഞാസ്നാനവും തമ്മിൽ ആദ്യം താരതമ്യപ്പെടുത്തി അനന്തരം ഉപവാസം പഴയന്യായ പ്രമാണത്തിൽ ഒരുഭാരമായിരുന്നു- എന്നും ക്രിസ്തു അതിനെഘനംകുറച്ചു എന്നും പ്രസ്താവിച്ചു അതിലെക്കു ലക്ഷ്യമായി പ്രീശന്മാർ ഒരിക്കൽ ക്രിസ്തുവിന്റെ ശിഷ്യന്മാർ ഉപവസിക്കാത്തകാരണം ചൊദിച്ചപ്പൊൾ "മണവാളൻ ഉള്ളപ്പൊൾ തൊഴ്മക്കാർ ഉപവസിപ്പാൻ പാടില്ലന്നുള്ള കല്പനയാണ പ്രസംഗിച്ചൂണ്ടികാണിച്ചതും ൟവകകൊണ്ടു ഉപവാസം ആവശ്യമില്ലന്നു വരുത്തിയിരിക്കുന്ന തായിട്ടാണ അത്ഥത്തിൽ സ്ഥാപിച്ചതു: ------

എന്നാൽ രണ്ടാമത്തെപ്രസംഗി ക്രിസ്തുവിന്റെ താഴാഴ്മയെവർണ്ണിച്ചപ്പൊൾ തന്റെജനനം കീററുശീല- തച്ചുപണി മുതലായ അനെകങ്ങളെവർണ്ണിച്ചതൊട്ടുകൂടി തന്റെഉപവാസത്തെ കൂടെ എടുത്തുപറകയും ഇതു നമുക്കുഒരുദൃഷ്ടാന്തമായും ആചരിക്കപ്പെടെണ്ടിയ ഒരുനടപടിയാ

യും ഏല്പിച്ചുതന്നു എന്നുപറകയും ചെയ്തു

അല്ലയൊവായനക്കാരെ! നൊക്കുവിൻപ്രസംഗവാക്യം ഒന്നും അതിനെവ്യാഖ്യാനിച്ചപ്പോൾ ഉപവാസം ആവശ്യമില്ലാത്ത ഒരു പ്രവൃത്തി എന്നു ഒരാളും അതു ആചരിക്കപ്പെടെണ്ടിയ ഒരുപ്രവൃത്തി എന്നു വെറൊരാളും കാണിച്ചു- ആവശ്യമില്ലാത്തതെന്നു വരുത്തുവാൻ ലക്ഷ്യപ്പെടുത്തിയ സാക്ഷിയാണ ആശ്ചര്യകരമായിരിക്കുന്നതു- "മണവാളൻ ഉള്ളപ്പോൾ തോഴ്മക്കാർക്കു ഉപവസിപ്പാൻപാടില്ലന്നു" പറഞ്ഞവാക്യം കൊണ്ടു ഉപവാസത്തെ നിഷെധിച്ചു എന്നു വ്യാഖ്യാനിച്ചതു നീതിയാണന്നു ഞാൻവിചാരിക്കുന്നില്ല എന്തന്നാൽ അടുത്ത വാക്യത്തിൽ പറയുന്നതു "മണവാളൻ എടുക്കപ്പെടുന്നദിവസം വരും- അപ്പൊൾ അവൻ ഉപവസിക്കും" എന്നുകൂടി മുൻപറഞ്ഞവാക്യംകല്പിച്ചവയാകകൊണ്ടആ സന്ദർഭത്തിൽ തന്നെ കല്പിച്ചിരിക്കുന്നതു ആപ്രസംഗി മറച്ചുവച്ചതു ഓൎക്കുമ്പോൾ ഇതിൽഎന്തൊ മനഃപ്പൂൎവ്വമുണ്ടായിരിക്കാമെന്നു സംശയിപ്പാൻ വകയുണ്ടു.

അതിനാൽ വേദപുസ്തകം അവനവൻെറ അഭിഷ്ടസാദ്ധ്യത്തിനായി വ്യാഖ്യാനിക്കുന്നവർ പലരുംഉണ്ടന്നും വേദപുസ്തകം വേദപുസ്തകം എന്നുഘോഷിക്കുന്നതിനാൽ മാത്രം മതിയാകയില്ലന്നും നമുക്കു പഠിക്കുവാൻ ഇടയായിരിക്കുന്നു അതിനാൽ പ്രിയവായനക്കാരെ നിങ്ങൾ എല്ലാ ആത്മാക്കളെയും വിശ്വസിക്കരുതു അപ്പൊസ്തൊലൻ പ്രമാണിച്ചിരിക്കുന്നതുപോലെ ദൈവത്തിൻെറ ആത്മാവിനെയും പിശാചിൻെറ ആത്മാവിനെയും വേർതിരിച്ചു അറിവാൻ ശ്രമിക്കണം.

മെലെഴുതിയ നവീകരണ പള്ളിയിൽ |ഞാൻകാണുകയും|കേൾക്കയും ചെയ്തു വെറെചില സംഗതികളും പ്രസ്താവ യോഗ്യങ്ങളായിരിക്കുന്നു. മരിച്ചവൎക്കുവേണ്ടിയുള്ള പ്രാൎത്ഥന സർവ്വാബദ്ധമെന്നും കുൎബ്ബാന കൈക്കൊൾവാൻ ആളില്ലാതെ കുൎബ്ബാന ചൊല്ലിയാൽ കുൎബ്ബാനയിൽ പറയുന്ന ചിലപ്രാൎത്ഥനകൾ വ്യാജമായി തീരുമെന്നും പരിശുദ്ധന്മാൎക്കു മനുഷ്യൻെറസ്ഥിതി ഭേദങ്ങളെ അറിവാൻ പാടില്ലാത്തതിനാൽ അവരോടുള്ള അപെക്ഷ നിരാധാരമാണന്നും മറ്റുംനവീകരണക്കാർ പഠിപ്പിച്ചുവരുന്നുണ്ടല്ലൊ എന്നാൽ നവീകരണ വിശ്വാസത്തിൽ ഒന്നാമതായി ഗണിക്കപ്പെടെണ്ടിയ മെൽസൂചിപ്പിച്ച പള്ളിയിലെ കുൎബ്ബാനയും ഞാൻ കാണുകയുണ്ടായി മരിച്ചവൎക്കുവെണ്ടിയുള്ള പ്രാൎത്ഥനമുതലായതു കുൎബ്ബാനയിൽ പലഭാഗങ്ങളിലും നീക്കികളഞ്ഞിരിക്കുന്നു എങ്കിലും കുൎബ്ബാനക്കൂടുന്ന ക്രമത്തിൽ ഒരുപ്രാൎത്ഥന ചൊല്ലുന്നതുകേട്ടു ആയതു എന്തെന്നാൽ നിന്നിലുള്ള ശരണത്തൊടു വാങ്ങിപ്പൊയിരിക്കുന്ന നിൻെറ ദാസന്മാരെ ----ജീവനുള്ള നിൻെറ ശബ്ദം കേൾപ്പിക്കണമെ ------ എന്നുകപ്യാരു പച്ചമലയാളത്തിൽ ഉറച്ചുചൊല്ലുന്നതുകെട്ടു ഠരംപ്രാൎത്ഥനമരിച്ചവൎക്കു വേണ്ടിഎന്നാണ ഇനിക്കു മനസ്സിലായിരിക്കുന്നതു ആ ഒന്നു അനുവദിക്കാമെങ്കിൽ മറ്റുള്ളതു നീക്കിയതു ഏതുപ്രമാണം അനുസരിച്ചാണന്നും മനസിലാകുന്നില്ല ഇതുകൂടാതെയും അന്നെദിവസം കുൎബ്ബാനകൈക്കൊൾവാൻ ആരും ഉണ്ടായിരുന്നില്ല ചൊല്ലിയപട്ടക്കാരൻ അല്ലാതെ ആരും

കൈക്കൊണ്ടിട്ടുമില്ല ഞങ്ങൾഭക്ഷിച്ച ശരീരവും ഞങ്ങൾകുടിച്ച രക്തവും എന്നുംമറ്റും കുർബ്ബാനയിൽ ഉള്ളതും വ്യാജങ്ങളായി ഭവിക്കുമെന്നു നവീകരണക്കാർ സംശയിക്കുന്നതുമായ പ്രാർത്ഥനകൾ അവിടെ ചൊല്ലുന്നതു ഞാൻകേട്ടു നവീകരണത്തിലെ സമ്മതിക്കപ്പെട്ട ഒരുപാലകൻ ചൊല്ലിയാൽ അതുവാക്കുപരമാർത്ഥവും സുറിയാനിപട്ടക്കാർ ചൊല്ലുമ്പോൾ മാത്രം വ്യാജവും ആകുന്നസൂത്രം എനിക്കു ധരിപ്പാൻ കഴിയുന്നില്ല.

പിന്നെയും അവസാനത്തിൽ റൂശ്മായിൽ മരിച്ചവരോടുകൂടെ ജീവനുള്ളവരും കർത്താവിന്റെ ശുദ്ധമാമോദീസായാൽ മുദ്രകുത്തപ്പെട്ടവരും ആയുള്ളോരെ ഈത്രിത്വം നിങ്ങളുടെ പാപങ്ങളെ ക്ഷമിക്കും ---- എന്നുംമറ്റും മേൽപറഞ്ഞ നവീകരണ പ്രസംഗി ചൊല്ലുന്നതും കേട്ടു, മരിച്ചവരെ വിളിച്ചു അവരോടു വല്ലതും പറയാമെങ്കിൽ അവർക്കു അതു കേൾക്കാമെന്നു കൂടെ വിചാരിക്കണം.

അതിനാൽ ആകപ്പാടെ എന്റെ കാഴ്ചയിൽ ഈ നവീകരണ പള്ളിയിലെ ശുശ്രൂഷ സുറിയാനിക്കാരുടെ ഉപദേശത്തെ കുറ്റപ്പെടുത്തണമെന്നല്ലാതെ തങ്ങളുടെ ഉപദേശം എന്താണെന്നു നിജപ്പെടുത്തണമെന്നുള്ള ഉദ്ദേശത്തിന്മേൽ ചെയ്യുന്നതല്ലെന്നു തീർച്ചപ്പെടുന്നു അതിനാൽ പ്രിയനവീകരണ സഹോദരന്മാരെ നിങ്ങൾവൃഥാ സുറിയാനിസഭയിൽ കലഹം ഉണ്ടാക്കുന്നതു എന്തിനു: മരിച്ചവർക്കുവേണ്ടി പ്രാർത്ഥിക്കുന്നതും പരിശുദ്ധന്മാരോടു അപേക്ഷിക്കുന്നതും കുർബ്ബാനയിൽ ദൈവത്തോടു വ്യാജം പറയുന്നതുമെന്നു നിങ്ങൾ ഞങ്ങളെകുറിച്ചു ദൂഷിക്കുന്ന കുറ്റങ്ങൾ നിങ്ങൾതന്നെ പാലിച്ചുവരുന്നു എങ്കിൽ ഈതർക്കങ്ങളുടെയും വിവാദങ്ങളുടെയും ഉദ്ദേശം എന്തായിരിക്കണം കഴമ്പില്ലാത്ത തർക്കമെന്നേ എനിക്കു തോന്നുന്നുള്ളു.

പ്രിയ വായനക്കാരെ, മേൽപ്പറഞ്ഞതു പോലെ എല്ലാ ആത്മാക്കളെയും നിങ്ങൾ വിശ്വസിക്കരുതു ദൈവത്തിന്റെ ആത്മാവിനെ നിങ്ങൾ തിരിച്ചറിവിൻ ആയ്യൂവാക്കിന്റെ ചാതുര്യത്തിൽ നിന്നോ പുറമെയുള്ള ലക്ഷണങ്ങളിൽ നിന്നോ തെറ്റായ വ്യാഖ്യാനങ്ങളിൽനിന്നോ അല്ലാ സംശയമറ്റതും അപ്പൊസ്തോല പിതാക്കന്മാരാൽ നടത്തപ്പെട്ടതുമായ പൂർവികളുരകല്ലുകൊണ്ടു പരീക്ഷിക്കപ്പെട്ടാൽ പൂച്ചല്ലെന്നു കാണപ്പെടുന്ന ആത്മാക്കളെമാത്രം നിങ്ങൾ വിശ്വസിപ്പിൻ.

എന്നു ഒരു കേൾവിക്കാരൻ

൨൪ാം പുറത്ത അവസാനിച്ചതിന്റെശേഷം പ്രസംഗം

൨-ാമതു ഇതിൽനിന്നുനാം പഠിപ്പാനും ചെയ്വാനും ഉള്ളതു എന്തെന്നുനമുക്കുവിചാരിക്കാം നമ്മുടെ ചുറ്റുമുള്ള വിഗ്രഹാരാധനക്കാരായ പുറജാതികളെയും നമ്മെയുംകൂടെ കൂട്ടി നോക്കുവിൻ പുറജാതികളും നമ്മെപോലെ മനുഷ്യരും സമസൃഷ്ടികളും ആണെന്നുവരികിലും അവർക്കു രക്ഷപെടുവാൻ പാടില്ലാ അബ്രാഹാമിന്റെ സന്തതിയായി യേശുമിശിഹായിൽ വിശ്വസിച്ചവരായവർക്കോ നിത്യരക്ഷയും ആനന്ദവും നമ്മുടെ മുമ്പാകെ വെക്കപ്പെട്ടിരിക്കുന്നു എന്നാൽനിങ്ങൾനിങ്ങളെപ്പോലെതന്നെ നിങ്ങളുടെ അയല്ക്കാരെയും സ്നേഹിക്കണമെന്നു കർത്താവുഅരുളിചെയ്തുവല്ലൊ എന്നാൽ നമ്മെതന്നെരക്ഷിക്കണമെന്നുനാം ആഗ്രഹിക്കുന്നതുപോലെതന്നെ നമ്മുടെ അയല്ക്കാരായമറ്റുള്ളവരും ഈ ര

ക്ഷാവഴിയെ പ്രാപിക്കെണ്ടതിന ഉത്സാഹിക്കുന്നതു നാംഎല്ലാവരുടെയും ചുമതലയാകു ന്നു അതിനാൽ പുറജാതികളുടെ മനസ്സുതിരിവിനായി നമ്മിൽ ഓരൊരുത്തൻ ഉത്സാ ഹിക്കുന്നതു കൂടാതെ ആ സംഗതിക്കായി യത്നിക്കുന്ന ഉപദേഷ്ടാക്കന്മാരെ സഹായിക്കെ ണ്ടതും നമ്മുടെ ചുമതലയാകുന്നു എന്നതന്നെയുമല്ലാ അബ്രാഹാമിന്റെ സന്തതിയിൽ സകലജാതികളും അനുഗ്രഹിക്കപ്പെടുമെന്നുള്ള വാഗ്ദത്തത്തിൽ ഓഹരിയും പങ്കും ല ഭിച്ചവരായ നാം പുറമെ മാത്രം ഓഹരിക്കാരായി തീൎന്നതെയുള്ളുവൊ ഹൃദയത്തിലും ഓഹരിക്കാരായി തീൎന്നിട്ടുണ്ടൊ എന്നും കൂടി ശൊധനചെയ്യണം എന്തെന്നാൽ നീതിമാ ൻ വിശ്വാസത്താൽ ജീവിക്കുമെന്നു കല്പിക്കപ്പെട്ടിരിക്കുന്നതിനാൽ നമ്മിൽ വിശ്വാസം സ്ഥിരപ്പെട്ടിട്ടുണ്ടൊ എന്നു പരിശോധിപ്പീൻ. നാംപുറമെ അബ്രാഹാമിന്റെ സന്തതി യായ മിശിഹായിൽ വിശ്വസിച്ച മാമ്മൂദീസായാൽ ആ വാഗ്ദത്തത്തിന്റെ ഓഹരി ക്കാരായിരിക്കുന്നപ്രകാരം തന്നെ നമ്മുടെ ഹൃദയവും ആത്മാവും പുറമെയുള്ള നമ്മുടെ വിശ്വാസത്തിൽ സംബന്ധിച്ചിട്ടുണ്ടൊ എന്നുഓൎപ്പീൻ നിങ്ങളുടെ ഹൃദയവും വിശ്വാസ വും മനസ്സും വിചാരവും പ്രവൃത്തിയും സകലവും നിങ്ങൾ കയ്യെററിരിക്കുന്ന ആ വാ ഗ്ദത്തത്തിന്റെ നിവൃത്തിക്കായിപ്രതിഷ്ഠിക്കുവീൻ നിങ്ങളുടെഹൃദയത്തെ വെടിപ്പാക്കുവീ ൻ പിശാചിന്റെ ആസ്ഥാനം നിങ്ങളുടെഹൃദയത്തിൽ നിന്നുതകൎത്തുകളവീൻ എന്തു കൊണ്ടന്നാൽ ഹൃദയവെടിപ്പുള്ളവർ ഭാഗ്യവാന്മാർ സ്വൎഗ്ഗരാജ്യം അവൎക്കുള്ളതാകുന്നു.

ഗീ ക.

൧൦൫൪ മീനം മേടം ൨ം മാസങ്ങളിൽ അസൊസിയെഷ്യൻകട ച്ചിട്ടുഎഴുതീട്ടുള്ളവരുടെ പേരുവിവരം-

ചെറായി വല്യപള്ളി

ക്ലാസ്സ ൧

മുളയിരിക്കൽ മത്തായി ഇട്ട്യേരാ
മഴുവഞ്ചെരിപറമ്പത്തു കുഞ്ഞിപൈലി
വികാരി ഈരാളി ചത്താപ്പിരിക്കോരുതുകത്തനാരു
ഈരാളിൽ വറിയ്യുകൊച്ചുവൎക്കി
മഴുവഞ്ചെരിപറമ്പത്തു ഇട്ടിമാണി ഇട്ട്യാച്ചൻ
ഈരാളിപൌലൊ വറിയതു
തെക്കെക്കര കുഞ്ഞവരാ മത്തായി
ഈരാളിൽവൎക്കികുഞ്ഞിപൌലൊ
മഴുപഞ്ചെരിപറമ്പത്തു ഇട്ടാരുകോരുതു
തെക്കെക്കര വൎക്കികൊര
ടിയിൽകോരകുഞ്ഞുവൎക്കി
മഴുവഞ്ചേരിപറമ്പത്തു കോരുതു കുഞ്ഞവരാ
ടിയിൽ പൈലികോര
മഴുവഞ്ചെരിപ്പറമ്പത്തപൈലികുഞ്ഞിപ്പാക്കു

ക്ലാസ്സ ൨

തെക്കെക്കര ചാക്കുമത്തായി
മഴുവഞ്ചെരിപറമ്പത്തു അവരാമത്തായി
തെക്കെക്കരെ ചെറിയ്യ മത്തായി
കൊച്ചൊക്കൻ ചാക്കൊവറിയ്യ
പുതുശെരിമാത്തുപൌലൊ
കൊച്ചൊക്കൻ ചാക്കു പുരവത്തു
പുതുശേരിപൌലൊവറിയ്യ
മഴുവഞ്ചെരിപറമ്പത്തുപൌലൊകുൎയ്യതു
പുതുശേരിൽ പൌലൊഇട്ടി കുൎയ്യതു
പുതുശേരിൽ പൌലൊഇട്ട്യേരാ
കൊച്ചൊക്കൻ കോരുതു ചാക്കു
മഴുവഞ്ചെരിപറമ്പത്തു തൎയ്യതുകുഞ്ഞാക്കു
തെക്കെക്കര മാത്തു വൎക്കി
ഈരാളി വൎക്കിപൌലൊ

# മലങ്കരഇടവകപ്പത്രിക

മഴുവഞ്ചേരിപറമ്പത്തു അവരാ കുഞ്ഞികോര
കൊച്ചാക്കൻ പൌലൊ കുഞ്ഞവരാ
മഴുവഞ്ചേരിപറമ്പത്തു പൌലൊമത്തായി
പുത്തൂശേരി അയിപ്പു യോഹന്നാൻ
കൊച്ചാക്കൻ പൌലൊഇട്ടിമാത്തു
ഇരാളി വറിയതു കോരതു
പുത്തൂശേരി പൈലിവറീയതു
ചി പൌലൊ വറിയതു
കൊക്കൻ കോരതു ഇട്ടിമാണി
ഇരാളിൽ വറിയതു വക്കി
കൊച്ചാക്കൻവക്കിപൌലൊ
മഴുവഞ്ചേരിപറമ്പത്തു കോരകുഞ്ഞിചാക്കൊ
തെക്കേക്കര മത്തായി ഇട്ടിമാത്തു
ഇരാളിൽ അവരാ കുഞ്ഞവരാ
മുളയിരിക്കൽ പൌലൊഇട്ടൂപ്പ
പുത്തൂശെരി വറിയതു വറിയതു
മുളയിരിക്കൽ ചാക്കൊ പൌലൊ
ചി യിൽ ചാക്കൊ വറിയതു
ചിയിൽ ചാക്കൊ ഇട്ടൂപ്പ
ചിയിൽ പൌലൊ പൌലൊ
പുത്തൂശെരിപൌലൊ ഇട്ടികുര്യതു
മഴുവഞ്ചേരിപറമ്പത്തു ചാക്കൊ ഇട്ട്യാരു
തെക്കേക്കര മത്തായി വറീതു
മഴുവഞ്ചേരിപറമ്പത്തു ചാക്കൊ ചാക്കൊ
ഇരാളിൽ വറിയതു കുഞ്ഞികോര
തെക്കേക്കര തൊമ്മി മത്തായി
ചി തൊമ്മി വറീതു
ഇരാളിൽ വറീതു ഇട്ട്യേരാ
മഴുവഞ്ചേരിപറമ്പത്തുപൌലൊ കുഞ്ഞിചാക്കൊ
ഇരാളി ചാക്കൊ വറിയതു
മഴുവഞ്ചേരിപറമ്പത്തു വക്കിഅവരാ
കൊച്ചാക്കൻ ചാക്കൊഅവരാ
മഴുവഞ്ചേരിപറമ്പത്തു ഇട്ടൂപ്പകുര്യൻ

## ചെറായി ചെറിയപള്ളി

ക്ലാസ്സു ൩

മഴുവഞ്ചേരിപറമ്പത്തു ചാക്കൊപീലിപ്പോസ
തെക്കേക്കരവക്കി വറീതു
മഴുവഞ്ചേരിപറമ്പത്തു വക്കി തൊമ്മി

ക്ലാസ്സു ൪

ഇരാളിൽ ഇട്ട്യാച്ചൻ ചാക്കൊ
തെക്കേക്കരമത്തായി കൊച്ചുവക്കി
പുത്തൂശെരിപൌലൊ ചാക്കൊ
മഴുവഞ്ചേരിപറമ്പത്തു ചാക്കൊവറിയതു
ചിയിൽ ഇട്ട്യാച്ചൻ മാത്തു
ഇരാളി പൌലൊചാക്കൊ
വാഴപ്പള്ളിമാത്തു പൌലൊ
ഇരാളി പൌലൊവറിയതു

## വടക്കൻ പറവൂർ

ക്ലാസ്സു ൫

കളങ്ങര ഇട്ട്യാച്ചൻ മാത്തു

ക്ലാസ്സു ൬

കളങ്ങരപൌലൂസ്സു തൊമ്മസ കത്തനാരു

ശേഷം തുടരും.

# മലങ്കര ഇടവകപ്പത്രിക.

## പത്രിക വിലവിവരം.

| | ബ്രിട്ടീഷ | രൂപാ | ചക്രം |
|---|---|---|---|
| ഒരു കൊല്ലത്തേക്ക | | ൧ | ൧൪ |
| ഒററപ്രതിക്ക | | ,, | ൪ |

## പരസ്യക്കൂലി

| | | | |
|---|---|---|---|
| ഒന്നാം പ്രാവശ്യത്തേക്ക | വരി ഒന്നിനു | ,, | ൩ |
| പിന്നെ എല്ലാ പ്രാവശ്യങ്ങൾക്കും | ടി | ,, | ൧ |

## NOTICE

പത്രിക സംബന്ധമായ സകല എഴുത്തുകളും ലേഖനങ്ങളും പണം അയക്കുന്നതും കോട്ടയത്തു സുറിയാനി അച്ചടിപ്പുര മാനേജർക്കു മേൽവിലാസം വച്ചു അയക്കേണ്ടതാകുന്നു.

പത്രിക കൈപ്പററുന്നവർ മുൻകൂറായി വരി അടെക്കേണ്ടതാകുന്നു. പത്രവരി അഞ്ചൽസ്റ്റാമ്പായൊ തപാൽസ്റ്റാമ്പായൊ അയച്ചാലും മതിയാവും. എന്നാൽ രൂപാ ഒന്നുക്കു ഒരു അണ ഡിസ്കൌണ്ട വകവെച്ചുതരേണ്ടതാകുന്നു.

## പരസ്യം.

മലങ്കരസുറിയാനി സുവിശേഷ സമൂഹംവകക്കു ആരെങ്കിലും ദ്രവ്യസഹായം ചെയ്യുന്നതു കൈപ്പററുന്നതിനു സിക്രട്ടറി സ്നേഹപുരസ്സരം കാത്തിരിക്കുന്നു.

## വിഷപ്പട്ടി കടിക്കുന്നതിനു ഒരു കൈകണ്ട ഔഷധം.

വിഷപ്പട്ടി കടിച്ചാൽ ഏഴു ദിവസത്തിനകം ഒരു ഗുളിക ഇഞ്ചിനീററിൽ സേവിച്ചു മൂന്നുദിവസത്തെ പത്ഥ്യം എടുത്താൽ വിഷം നീങ്ങുന്നതാകുന്നു. ഗുളിക സേവിക്കേണ്ടും ക്രമവും പത്ഥ്യത്തിന്റെ വിവരവും ഗുളികയൊടുകൂടി കിട്ടുന്നതാകുന്നു ഈ ഗുളികകൾ കോട്ടയത്തു സുറിയാനി സിമ്മനാരിയിൽ വില്പാനുണ്ടു. ഗുളിക ഒന്നിനു വില രൂപാ കാൽ. ആവശ്യമുള്ളവർ വാങ്ങികൊള്ളുവാൻ ഇതിനാൽ അറിയിച്ചുകൊള്ളുന്നു.

MARTHOMAS PRESS
KOTTAYAM